# ഫർദ് നിസ്കാര ശേഷമുള്ള ദിക്റുകൾ:

**സലാം വീട്ടിയ ഉടനെ:**

أَسْتَغْفِرُ اللهَ – ثَلَاثُ مَرَّاتٍ

അല്ലാഹുവിനോട് ഞാൻ പാപമോചനം തേടുന്നു - മൂന്ന് തവണ ചൊല്ലുക. **-** മുസ്‌ലിം -

---

اَللّهُمَّ أَنْتَ السَّلامُ, وَمِنْكَ السَّلاَمُ, تبَارَكْتَ يَاذَا الْجَلاَلِ وَالإِكْرَامِ

അല്ലാഹുവേ! നീയാണ് രക്ഷയും സമാധാനവും നൽകുന്നവൻ, നിന്നിൽ നിന്നാണ് രക്ഷയും സമാധാനവും. നീ അത്യുദാരനും അതിമഹത്വമുള്ളവനുമാകുന്നു! (ഒരു തവണ ചൊല്ലുക). - മുസ്‌ലിം-

لاَ إِلَهَ إِلاَّ اللهُ وَحْدَهُ لاَ شَرِيكَ لَهُ ، لَهُ الْمُلْكُ وَلَهُ الْحَمْدُ وَهُوَ عَلَى كُلِّ شَيْءٍ قَدِيرٌ

യഥാർത്ഥത്തിൽ ആരാധനക്ക് അർഹനായി അല്ലാഹു അല്ലാതെ മറ്റാരുമില്ല, അവൻ ഏകനും പങ്കുകാരില്ലാത്തവനുമാണ്. പരമാധികാരവും അവനാണ്. സർവ്വ സ്തുതിയും അവനാണ്. അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനാണ്!

اَللّهُمَّ لاَ مَانِعَ لِمَا أَعْطَيْتَ ، وَلاَ مُعْطِيَ لِمَا مَنَعْتَ ، وَلاَ يَنْفَعُ ذَا الْجَدِّ مِنْكَ الْجَدُّ

അല്ലാഹുവേ! നീ നൽകുന്നത് തടയുന്നവനില്ല!; നീ തടയുന്നത് നൽകുന്നവനുമില്ല! (നീ ഉദ്ദേശിക്കാതെ) ഒരു സമ്പത്തും ഉന്നത പദവിയും ശുപാർശാധികാരവും ആർക്കും നിന്റെ അടുക്കൽ ഉപകരിക്കുകയില്ല.!-ബുഖാരി, മുസ്‌ലിം-

---

لاَ إِلَهَ إِلاَّ اللهُ وَحْدَهُ لاَ شَرِيكَ لَهُ ، لَهُ الْمُلْكُ ، وَلَهُ الْحَمْدُ وَهُوَ عَلَى كُلِّ شَيْءٍ قَدِيرٌ

യഥാർത്ഥത്തിൽ ആരാധനക്കർഹനായി അല്ലാഹു അല്ലാതെ മറ്റാരുമില്ല. അവൻ ഏകനും പങ്കുകാരില്ലാത്തവനുമാണ്. പരമാധികാരവും അവനാണ്. സർവ്വ സ്തുതിയും അവനാണ്. അവൻ എല്ലാ കാര്യത്തിനും കഴിവുമുള്ളവനാണ്!

لاَ حَوْلَ وَلاَ قُوَّةَ إِلاَّ بِاللهِ ، لاَ إِلَهَ إِلاَّ اللهُ ، وَلاَ نَعْبُدُ إِلاَّ إِيَّاهُ ، لَهُ النِّعْمَةُ وَلَهُ الْفَضْلُ وَلَهُ الثَّنَاءُ الْحَسَنُ

അല്ലാഹുവിനെ കൊണ്ടല്ലാതെ യാതൊരു പരമോന്നത ശക്തിയും കഴിവുമില്ല! യഥാർത്ഥത്തിൽ ആരാധനക്കർഹനായി അല്ലാഹു അല്ലാതെ മറ്റാരുമില്ല. അവനെ അല്ലാതെ ഞങ്ങൾ ആരാധിക്കുന്നുമില്ല. എല്ലാ അനുഗ്രഹങ്ങളും ഔദാര്യവും അത്യുത്തമമുള്ള സർവ്വ സ്തുതികളും അവനുണ്ട്.

لاَ إِلَهَ إِلاَّ اللهُ مُخْلِصِينَ لَهُ الدِّينَ وَلَوْ كَرِهَ الْكَافِرُونَ

ആരാധനക്കർഹനായി യഥാർത്ഥത്തിൽ അല്ലാഹു അല്ലാതെ മറ്റാരുമില്ല. ദീൻ അല്ലാഹുവിന് മാത്രം നിഷ്കളങ്കമാക്കുന്നവരിൽ പെട്ടവനാണ് ഞാൻ. കാഫിറുകൾക്ക് അത് വെറുപ്പാണെങ്കിലും ശരി. **-** മുസ്‌ലിം –

سُبْحَانَ اللهِ– ثَلاَثًا وَثَلاَثِينَ

അല്ലാഹു എത്രയധികം പരിശുദ്ധൻ! - മുപ്പത്തിമൂന്ന് തവണ ചൊല്ലുക

اَلْحَمْدُ لِلّهِ – ثَلاَثًا وَثَلاَثِينَ

സർവ്വ സ്തുതിയും അല്ലാഹുവിനാണ്! - മുപ്പത്തിമൂന്ന് തവണ ചൊല്ലുക

اَللّهُ أَكْبَرُ – ثَلاَثًا وَثَلاَثِينَ

അല്ലാഹുവാണ് ഏറ്റവും വലിയവൻ! - മുപ്പത്തിമൂന്ന് തവണ ചൊല്ലുക

ശേഷം 100 പൂർത്തിയാക്കാൻ ചുവടെ വരുന്ന ദിക്ർ ഒരു തവണ ചൊല്ലുക :

لاَ إِلَهَ إِلاَّ اللهُ وَحْدَهُ لاَ شَرِيكَ لَهُ ، لَهُ الْمُلْكُ وَلَهُ الْحَمْدُ وَهُوَ عَلَى كُلِّ شَيْءٍ قَدِيرٌ

അല്ലാഹു അല്ലാതെ ആരാധനക്ക് അർഹനായി മറ്റാരുമില്ല. അവൻ ഏകനും പങ്കുകാരില്ലാത്തവനുമാണ്. പരമാധികാരവും അവനാണ്. സർവ്വ സ്തുതിയും അവനാണ്. അവൻ എല്ലാ കാര്യത്തിനും കഴിവുമുള്ളവനാണ്! (ഒരു തവണ ചൊല്ലുക). - മുസ്‌ലിം –

---

'ആയത്തുൽ-കുർസി' ഒരു തവണ എല്ലാ ഫർള് നിസ്കാര ശേഷവും ചൊല്ലുക: -നസാഈ -

أَعُوذُ بِاللهِ مِنَ الشَّيْطَانِ الرَّجِيمِ مِنْ هَمْزِهِ وَنَفْخِهِ وَنَفْثِهِ

ശപിക്കപ്പെട്ട പിശാചിൽ നിന്നും - അവന്റെ ബാധയിൽ നിന്നും, അവന്റെ അഹങ്കാരത്തിൽ നിന്നും, അവന്റെ കവിതയിൽ നിന്നും - ഞാൻ അല്ലാഹുവോട് രക്ഷ തേടുന്നു.

اللهُ لَا إِلَٰهَ إِلَّا هُوَ الْحَيُّ الْقَيُّومُ لَا تَأْخُذُهُ سِنَةٌ وَلَا نَوْمٌ لَهُ مَا فِي السَّمَاوَاتِ وَمَا فِي الأَرْضِ مَنْ ذَا الَّذِي يَشْفَعُ عِنْدَهُ إِلَّا بِإِذْنِهِ يَعْلَمُ مَا بَيْنَ أَيْدِيهِمْ وَمَا خَلْفَهُمْ وَلا يُحِيطُونَ بِشَيْءٍ مِنْ عِلْمِهِ إِلاَّ بِمَا شَاءَ وَسِعَ كُرْسِيُّهُ السَّمَاوَاتِ وَالأَرْضَ وَلا يَئُودُهُ حِفْظُهُمَا وَهُوَ الْعَلِيُّ الْعَظِيمُ (٢٥٥)

അല്ലാഹു! യഥാർത്ഥത്തിൽ അവനല്ലാതെ ആരാധനക്കർഹനായി മറ്റാരുമില്ല.! എന്നെന്നും ജീവിച്ചിരിക്കുന്നവൻ. എല്ലാം നിയന്ത്രിക്കുന്നവൻ. മയക്കമോ ഉറക്കമോ അവനെ ബാധിക്കുകയില്ല. അവന്റേതാണ് ആകാശഭൂമികളിലുള്ളതെല്ലാം. അവന്റെ അനുവാദപ്രകാരമല്ലാതെ അവന്റെയടുക്കൽ ശുപാർശ നടത്താനാരുണ്ട് ? അവരുടെ മുമ്പിലുള്ളതും അവർക്ക് പിന്നിലുള്ളതും അവൻ അറിയുന്നു. അവന്റെ അറിവിൽ നിന്ന് അവൻ ഇച്ഛിക്കുന്നതല്ലാതെ (മറ്റൊന്നും) അവർക്ക് സൂക്ഷ്മമായി അറിയാൻ കഴിയില്ല. അവന്റെ അധികാരപീഠം ആകാശഭൂമികളെ മുഴുവൻ ഉൾകൊള്ളുന്നതാകുന്നു. അവയുടെ സംരക്ഷണം അവന്ന് ഒട്ടും ഭാരമുള്ളതല്ല. അവൻ ഉന്നതനും മഹാനുമത്രെ. (2:255).

എല്ലാ (ഫർദ്) നിസ്കാരത്തിന് ശേഷവും 'ഖുൽ ഹുവല്ലാഹു അഹദ്..., 'ഖുൽ അഊദു ബിറബ്ബിൽ ഫലഖ്..., 'ഖുൽ അഊദു ബിറബ്ബിന്നാസ്"... സൂറത്തുകൾ പാരായണം ചെയ്യുക: - നസാഈ -

بِسْمِ اللهِ الرَّحْمَنِ الرَّحِيمِ

قُلْ هُوَ اللهُ أَحَدٌ (١) اللهُ الصَّمَدُ (٢) لَمْ يَلِدْ وَلَمْ يُولَدْ (٣) وَلَمْ يَكُنْ لَهُ كُفُوًا أَحَدٌ (٤)

(നബിയേ,) പറയുക: കാര്യം അല്ലാഹു ഏകനാണ് എന്നതാകുന്നു. അല്ലാഹു ഏവർക്കും ആശ്രയമായിട്ടുള്ളവനാകുന്നു. അവൻ (ആർക്കും) ജന്മം നൽകിയിട്ടില്ല. (ആരുടെയും സന്തതിയായി) ജനിച്ചിട്ടുമില്ല. അവന്ന് തുല്യനായി ആരും ഇല്ലതാനും.

بِسْمِ اللهِ الرَّحْمَنِ الرَّحِيمِ

قُلْ أَعُوذُ بِرَبِّ الْفَلَقِ (١) مِنْ شَرِّ مَا خَلَقَ (٢) وَمِنْ شَرِّ غَاسِقٍ إِذَا وَقَبَ (٣) وَمِنْ شَرِّ النَّفَّاثَاتِ فِي الْعُقَدِ (٤) وَمِنْ شَرِّ حَاسِدٍ إِذَا حَسَدَ (٥)

(നബിയേ,) പറയുക. പുലരിയുടെ റബ്ബിനോട് ഞാൻ രക്ഷതേടുന്നു. അവൻ സൃഷ്ടിച്ചിട്ടുള്ളവയുടെ തിന്മയിൽ നിന്നും, ഇരുളടയുമ്പോഴുള്ള രാത്രിയുടെ തിന്മയിൽ നിന്നും, കെട്ടുകളിൽ ഊതുന്ന സ്ത്രീകളുടെ തിന്മയിൽ നിന്നും, അസൂയാലു അസൂയപ്പെടുമ്പോൾ അതിന്റെ തിന്മയിൽ നിന്നും.

بِسْمِ اللهِ الرَّحْمَنِ الرَّحِيمِ

قُلْ أَعُوذُ بِرَبِّ النَّاسِ (١) مَلِكِ النَّاسِ (٢) إِلَهِ النَّاسِ (٣) مِنْ شَرِّ الْوَسْوَاسِ الْخَنَّاسِ (٤) الَّذِي يُوَسْوِسُ فِي صُدُورِ النَّاسِ (٥) مِنَ الْجِنَّةِ وَالنَّاسِ (٦)

(നബിയേ,) പറയുക: മനുഷ്യരുടെ രക്ഷിതാവിനോട് ഞാൻ ശരണം തേടുന്നു. (1) മനുഷ്യരുടെ രാജാവിനോട്. (2) മനുഷ്യരുടെ ആരാധ്യനോട്. (3) ദുർബോധനം നടത്തി പിൻമാറിക്കളയുന്നവരെക്കൊണ്ടുള്ള കെടുതിയിൽ നിന്ന്. (4) മനുഷ്യരുടെ ഹൃദയങ്ങളിൽ ദുർബോധനം നടത്തുന്നവർ. (5) മനുഷ്യരിലും ജിന്നുകളിലും പെട്ടവർ. (6)

قَالَ رَسُولُ اللهِ ﷺ: طَلَبُ الْعِلْمِ فَرِيضَةٌ عَلَى كُلِّ مُسْلِمٍ

**നബി ﷺ പറഞ്ഞു: ഇൽമ് തേടൽ ഓരോ മുസ്‌ലിമിന്നും നിർബന്ധ ബാധ്യതയാണ്.**